

# താളുകളിലൂടെ...






## CONTACT
8281221234
(CATECHISM DIRECTOR, TVM MAJOR ARCHDIOCESE)
GMAIL : catechismtrivandrum@gmail.com

# എഡിറ്റോറിയൽ

## കത്തിജ്വലിക്കുന്ന വിളക്ക്....

മലങ്കര കത്തോലിക്കാ സഭയ്ക്ക് സ്വർഗ്ഗം കനിഞ്ഞു തന്ന സമ്മാനമായിരുന്നു പുനരൈക്യ പ്രസ്ഥാനത്തിന്റെ നേതാവായ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി. പിതാവിന്റെ പാവനമായ ഓർമ്മകളുമായിട്ടാണ് ജൂലൈ മാസം മലങ്കര മക്കൾ ചെലവഴിക്കുന്നത്. മാർ ഈവാനിയോസ് പിതാവ് മലങ്കര കത്തോലിക്കാ സഭയുടെ ഭാഗ്യമാണ്. അതുകൊണ്ട് തന്നെയാണ് ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ കബർ നവീകരിച്ചപ്പോൾ സഭയുടെ തലവനും പിതാവുമായ അത്യഭിവന്ദ്യ കർദ്ദിനാൾ മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവ കബറിന് "ഞങ്ങളുടെ ഭാഗ്യങ്ങളുടെ കലവറ" എന്ന് പുനർനാമകരണം ചെയ്തത്. അശാന്തിയുടെയും നിരാശയുടെയും പ്രതികൂലമായ മറ്റു സാഹചര്യങ്ങളുടെയും ഇടയിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് ഈ ലോകത്ത് ശക്തമായ സുവിശേഷസാക്ഷ്യം കൊടുക്കാൻ കഴിയുന്നത് ഇങ്ങനെ ഒരു ഭാഗ്യങ്ങളുടെ കലവറ നാം മനോഹരമായി കാത്തുസൂക്ഷിക്കുന്നത് കൊണ്ടു മാത്രമാണ്. കുട്ടികളായ നിങ്ങൾ ഓരോരുത്തരും ഈ പുണ്യപിതാവിന്റെ കബർ സന്ദർശിക്കുകയും പിതാവിനെ വിശുദ്ധരുടെ ഗണത്തിൽ ചേർക്കുന്നതിനായി നിരന്തരം പ്രാർത്ഥിക്കുകയും വേണം.

കത്തിജ്വലിക്കുന്ന ഒരു വിളക്കായിരുന്നു അദ്ദേഹം (യോഹ 5.35 ) എന്ന വാക്കുകൾ വി. യോഹന്നാൻ സ്നാപകനെയെന്നപോലെ ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ സംബന്ധിച്ചും അർത്ഥപൂർണ്ണമാണ്. വിജ്ഞാനത്തെയും, വിശുദ്ധിയെയും, വിദ്യാർത്ഥികളെയും പിതാവ് സ്നേഹിച്ചു. വിദ്യാർത്ഥികളുടെ വളർച്ചക്കായി സ്കൂളുകൾ, കോളേജുകൾ സ്ഥാപിച്ചു. അറിവുള്ളവർ വൈദീകരും സഭാ ശുശ്രൂഷകരും ആകണമെന്നും പിതാവ് ആഗ്രഹിച്ചു.

ആത്മീയതലത്തിലും വിജ്ഞാനതലത്തിലും വളരെ നിഷ്ഠയോടെ പ്രവർത്തിക്കണമെന്ന് സ്വന്തം ജീവിതത്തിലൂടെ കാണിച്ചു തന്ന പിതാവ് എന്നും വിദ്യാർത്ഥികൾക്ക് വഴിയും വഴികാട്ടിയുമാണ്. അതെ പിതാവ് നമ്മുടെ ഭാഗ്യമാണ്. പിതാവിന്റെ ഓർമ്മ തിരുന്നാൾ ആഘോഷിക്കുമ്പോൾ ആ മദ്ധ്യസ്ഥതയിൽ നമുക്ക് അഭയപ്പെടാം.



സ്നേഹത്തോടെ,

**ഫാ. ജോൺസൺ പുതുപ്പറമ്പിൽ**
ഡയറക്ടർ
വിശ്വാസ പരിശീലന കാര്യാലയം
തിരുവനന്തപുരം മേജർ അതിഭദ്രാസനം

## ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേക്ക് ഉയർത്തുന്നതിനായുള്ള പ്രാർത്ഥന



പിതാവും പുത്രനും പരിശുദ്ധാത്മാവുമായ ത്രിയേക ദൈവമേ, അങ്ങേയ്ക്ക് ആരാധനയും മഹത്വവും സ്തോത്രവും ഞങ്ങൾ അർപ്പിക്കുന്നു.

പിതാവായ ദൈവമേ, അവിടുത്തെ അനന്തകരുണയാൽ കാലത്തിന്റെ തികവിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് അങ്ങ് രൂപം നൽകി. അതിനെ വളർത്തി നയിക്കുന്നതിനായി വന്ദ്യതാതനായ മാർ ഈവാനിയോസ് പിതാവിനെ അവിടുന്ന് നിയോഗിച്ചു. ആ പുണ്യതാതന്റെ വിശുദ്ധിയുടെ പരിമളവും, സ്നേഹത്തിന്റെ ഊഷ്മളതയും എല്ലാ ജനപദങ്ങൾക്കും മാതൃകയാകുന്നതിനും ആഗോള സഭയ്ക്ക് പൊതുവായും, മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് പ്രത്യേകമായും ഒരു വിശുദ്ധന്റെ മാദ്ധ്യസ്ഥം കൂടി ലഭിക്കുന്നതിനുമായി ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേയ്ക്കുയർത്തി അനുഗ്രഹിക്കണമേ എന്ന് ഞങ്ങൾ താഴ്മയോടെ പ്രാർത്ഥിക്കുന്നു.

ആമ്മീൻ.

1 സ്വ. 1 കൃപ. 1 ത്രി.







ഫാ. തോമസ് കുറ്റിയിൽ

# ദൈവദാസൻ മാർ ഈവാനിയോസ്

## ദൈവപരിപാലനയുടെ നേർസാക്ഷ്യം

"അവരെല്ലാവരും ഒന്നായിരിക്കാൻ വേണ്ടി പിതാവേ, അങ്ങ് എന്നിലും ഞാൻ അങ്ങയിലും ആയിരിക്കുന്നപോലെ അവരും നമ്മിൽ ആയിരിക്കുന്നതിനും അങ്ങനെ അവിടുന്ന് എന്നെ അയച്ചുവെന്നു ലോകം അറിയുന്നതിനും വേണ്ടി ഞാൻ പ്രാർത്ഥിക്കുന്നു."

കക്ഷിവഴക്കുകളും വിലക്കുകളുമായി അനൈക്യത്തിന്റെ കാർമേഘം സഭാന്തരീക്ഷത്തിൽ മൂടിയ നാളുകളിൽ ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ ആഴമായ പ്രാർത്ഥനയിൽ ദൈവാത്മാവ് നൽകിയ ദർശനമാണ് പ്രാർത്ഥനയിലും പരിത്യാഗത്തിലും ശ്രദ്ധ വയ്ക്കുന്ന ഒരു സന്യാസ സമൂഹം.

ദൈവപരിപാലനയാൽ വലിയ ശമ്പളമുള്ള പ്രൊഫസർ ഉദ്യോഗം ഉപേക്ഷിച്ച് കാഷായ വസ്ത്രധാരിയായി മൺചട്ടിയും മരക്കുരിശും സ്വീകരിച്ച് ബഥനി എന്ന നാമത്തിൽ ആശ്രമസ്ഥരും അനാഥകുഞ്ഞുങ്ങളുമായി പെരുന്നാട്ടിലെ മുണ്ടൻ മലയിൽ സന്യാസ ആശ്രമം ആരംഭിച്ചു.

ബഥനിയുടെ ആദർശങ്ങളെപ്പറ്റി ദൈവദാസൻ പലയിടങ്ങളിലും പ്രസംഗിച്ചിരുന്നു. ബഥനിക്കായി സഹായധനം നൽകണമെന്നുദ്ദേശിക്കുന്നവർക്കു ഡപ്പിയോ ചെറിയ പെട്ടിയോ നൽകിയിരുന്നു.

ഒരിക്കൽ ദൈവദാസന്റെ പ്രസംഗത്തിനുശേഷം മരപ്പെട്ടിക്കുവേണ്ടി വാശിപിടിച്ച ഒരു ബാലികയെപ്പറ്റി ആശ്രമസ്ഥരിൽ ഒരാൾ പിതാവിനെ ബോധിപ്പിച്ചു. സാധാരണകുട്ടികൾക്ക് പെട്ടികൊടുക്കുന്നത് അനാവശ്യമായതിനാൽ കൊടുത്തിരുന്നില്ല.



എന്നാൽ അവളുടെ പിടിവാശികാരണം ചെറിയ മരപ്പെട്ടി കൊടുക്കുവാൻ പിതാവ് നിർദേശിച്ചു.

ഒരു വർഷത്തിനുശേഷം ആശ്രമസ്ഥരിലൊരാൾ പെട്ടിയിലെ കാണിക്കകൾ ശേഖരിക്കുവാനായി പ്രസ്തുത സമയത്ത് ചെന്നു. വളരെ ഉത്സാഹ ത്തോടെ അവൾ തന്റെ പെട്ടി ഹാജരാക്കി. തുറന്നു നോക്കിയപ്പോൾ അതിൽ 14 രൂപയുണ്ടായിരുന്നു .7-ാം ക്ലാസിൽ പഠിക്കുന്നവൾ ഇത്ര പണം എങ്ങനെ സമ്പാധിച്ചുവെന്നു അന്വേഷിച്ചപ്പോൾ, അവൾ പറഞ്ഞു അതിരാവിലെ എഴുന്നേറ്റ് പുരയി ടത്തിലെ വാവൽ ചപ്പിയിട്ടുള്ള പാക്ക്, പുന്നയ്ക്ക, മരവട്ടിക്കുരു, കാഞ്ഞിരത്തിൻകുരു, ഓടൽക്കുരു എന്നിവ ശേഖരിച്ച് വെവ്വേറെ സ്ഥലങ്ങളിൽ സൂക്ഷിക്കും, ഒരോന്നും നാഴിയോ ഇരുനാഴിയോ ആകുമ്പോൾ പള്ളിക്കുടത്തിലേക്കു പോകുന്ന വഴിയിലിരിക്കുന്ന കച്ചവടക്കാർക്കു കൊടുത്തു വിലവാങ്ങും.

പിന്നെ വീട്ടിൽനിന്നും H.B പെൻസിൽ വാങ്ങാനായി ഒരു ചക്രം തരുമ്പോൾ, അരചക്ര ത്തിനു ലഭിക്കുന്ന 40-ാം നമ്പർ പെൻസിൽ കൊണ്ടു തൃപ്തിപ്പെടും. മുണ്ടുവാങ്ങാനായി ചക്രം കിട്ടു മ്പോഴും സ്വല്പം വിലകുറഞ്ഞത് വാങ്ങിച്ച് മിച്ചമു ള്ള ചക്രം ഇതിൽ നിക്ഷേപിക്കും. പായ് നെയ്തു കിട്ടിയ വകയും ഇതിൽ സൂക്ഷിച്ചു. ചാരത്തിനു രണ്ടു ചക്രം വില ലഭിക്കുന്നതിനാൽ നാലുമണി കഴിഞ്ഞാൽ പുരയിടത്തിലുള്ള കരിയിലയെല്ലാം വാരി ക്കൂട്ടി തീയിടും അങ്ങനെ ചാരം വിറ്റ് കിട്ടിയതും ഇതിൽ നിക്ഷേപിച്ചിട്ടുണ്ട്. പള്ളിക്കുടത്തിൽ വർഷാന്ത്യ പരീക്ഷക്ക് സമയമടുത്തപ്പോൾ, സഹ പാടികളോട് അനാഥകുഞ്ഞുങ്ങൾക്കായി വല്ലതും തരണമെന്ന് ആവശ്യപ്പെട്ടപ്പോൾ കിട്ടിയ തുക യും ഇതിലുണ്ട്. ഇത് ബഥനിയിലെ അനാഥക്കു ഞ്ഞുങ്ങൾക്കിരിക്കട്ടെ..

പരോപകാര പ്രവർത്തി ചെയ്യുവാനുള്ള ഈ പെൺകുട്ടിയുടെ മനസ്സിന്റെ ദീപം നമ്മുടെ ഹൃദ യങ്ങളെയും പ്രകാശിപ്പിക്കട്ടെ.

ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ വാക്കുകളിൽ - “സുവിശേഷപ്രചര ണം വാക്കുകളാലോ, വാക്യങ്ങളാലോ മാത്രമല്ല, സുകൃത നടപടികളാലും പരോപാകരാർ ത്ഥമായ സ്നേഹവ്യാപാരങ്ങളാലും നിർവഹിക്ക പ്പെടേതാണ്”.



# മാർ ഈവാനിയോസ് ഭാരതന്യൂമാൻ



ഉണർന്നു ജ്വലിക്കുന്നെൻ ചിന്തകളിലെപ്പോഴും
ഉന്നതമാം സൂക്തമോരോന്നായി
ദൈവദാസൻ മാർ ഈവാനിയോസ്
വന്ദ്യതാത നമിക്കുന്നു സാദരം
ഭക്തിയോടിരിക്കണമെന്നു വച്ചാലോ
ദൈവവും മനുഷ്യനുമായുള്ള സംസർഗ്ഗം
തത്ഫലമായ് മർത്യൻ ദൈവത്തിലും
ദൈവം മർത്യരിലും വസിക്കും
മക്കളെ നിങ്ങടെ കുടുംബങ്ങളോരോന്നും
നസ്രത്തിലെ തിരുകുടുംബം പോലെ
വരപ്രസാദൈശ്വര്യത്തിന്റെയെല്ലാം
അലംഘനീയ വാസസ്ഥലമായിരിക്കട്ടെ
ദൈവകൃപയിൽ നീ ആശ്രയിച്ചീടണം വിനയപ്പെടണമാതിരുമുമ്പിലെന്നും
നിൻ സ്വന്ത ശക്തിയിലാശ്രയിക്കാതെ നീ
ദൈവകൃപയിൽശരണപ്പെടീടണം
ലഭിക്കുന്നതിലല്ല കൊടുക്കുന്നതിലെന്നും
ശ്രദ്ധയുണ്ടാകണമെപ്പൊഴുമെ
സ്നേഹമില്ലെങ്കിൽ  സമാധാന സുകൃതങ്ങൾ
ഒന്നുമെ മർത്യരിൽ കാണുകില്ല.
അപരനോടു നീ ദയ കാട്ടീടണം
ആവശ്യങ്ങളിലവർക്കേകണം ശുശ്രൂഷ
പുറമെയുള്ളവ മാത്രം നോക്കാതെ നീ
അകമെയുള്ളത് ക്രമപ്പെടുത്തീടണം



എയ്ഞ്ചൽ സുനിൽ
ഏഴംകുളം, അഞ്ചൽ

# നന്മ നിറഞ്ഞൊരു സ്നേഹിതൻ



**എയ്ഞ്ചൽ സെബാസ്റ്റ്യൻ**
**പഴയേരൂർ, അഞ്ചൽ**

ഇടമുറിയാതെ പ്രാർത്ഥിക്കുന്ന സാറായുടെ നൊമ്പരങ്ങൾ ഒരു പുസ്തകം കണക്കെ നാട്ടുകാർക്ക് പരിചിതമായിരുന്നു. ചിലരത് വായിച്ച് നെടുവീർപ്പിടും. സഹതാപത്തിന്റെ മുൾമുനയിൽ കോർത്ത് അവളുടെ ഹൃദയത്തിലേയ്ക്ക് കുത്തിയിറക്കും. നിരന്തര പ്രഹരങ്ങളൊന്നും അവളെ തളർത്തിയിരുന്നില്ലെങ്കിലും തന്റെ മകൻ പതിനെട്ടാമത്തെ വയസ്സിലും നിലത്ത് കിടന്നിഴയുമ്പോൾ അവളുടെ മനസ്സ് വിങ്ങി. മറ്റാരും കാണാതെയവൾ വിതുമ്പി. ക്രൂശിതന്റെ തിരുമുറിവുകളിലേയ്ക്ക് നോക്കി കേണു. ഏതെങ്കിലും അനാഥാലയത്തിലേയ്ക്ക് ഡാനിയെ കൊണ്ടു വിടാൻ ഉപദ്ദേശിക്കുന്നവരുടെ എണ്ണം കൂടുകയാണ്. മനസ്സും ശരീരവും അവന് വളരുന്നുണ്ട്. പക്ഷെ കാലുകൾ ചലിപ്പിക്കാനാവുന്നില്ല. ഭൂതകാല ദോഷങ്ങളെപ്പറ്റി വാതോരാതെ സംസാരിക്കുന്നവർ ഭാവിപ്രശ്നങ്ങളും ഓർമിപ്പിക്കുന്നുണ്ട്. ഇളയത്തങ്ങൾ വേറെ മൂന്നാളുണ്ട്. മൂന്നും പെൺകുട്ട്യോളാണ്.

അവരുടെ പഠനവും ഡാനിയുടെ ചികിത്സയും പ്രാരാബ്ധത്തിന്റെ കണക്കുകളെ കൂട്ടിക്കിഴിയ്ക്കുന്നു.

ജപമാല മുത്തുകളിൽ തഴുകി ഡാനി ക്രിസ്തു നാമം ഉരുവിട്ടപ്പോൾ സാറ അവനോടായി ചോദിച്ചു. ‘ഡാനി നീ ഒരിയ്ക്കലെങ്കിലും നിന്റെ ദൈവത്തെ ശപിച്ചിട്ടുണ്ടോ? .ചലിക്കാത്ത കാലുകളെ തന്നതിനെയോർത്ത് പ്രാകിയിട്ടുണ്ടോ ?

അവൻ കുറച്ചുനേരം സാറയെത്തന്നെ നോക്കിയിരുന്നു. ഡാനിയുടെ കണ്ണുകളിലെ തിളക്കം പ്രതീക്ഷകളുടെ തിരയിളക്കം പോലെയവൾക്ക് കാണാൻ കഴിഞ്ഞു.

‘നീണ്ട പത്തു വർഷത്തെ കാത്തിരിപ്പിനൊടുവിൽ

മാർ ഈവാനിയോസ് പിതാവിന്റെ കബറിങ്കലിൽ മുട്ടുകാലിലിഴഞ്ഞു കിട്ടിയതല്ലേയെന്നെ .

വൈകല്യമുണ്ടന്ന് തിരിച്ചറിഞ്ഞ നാളിൽ വയറ്റിൽ വച്ച് നശിപ്പിക്കാൻ ഉപദേശിച്ചവരോട് പൊരുതിയാണ് അമ്മയെനിക്ക് ജന്മം തന്നത്. അതിനാലെനിയ്ക്ക് ജീവിതത്തിൽ ആരോടും, എന്തിനോടും നന്ദി മാത്രമേയുള്ളൂ. ഡാനിയത് പറഞ്ഞവസാനിപ്പിക്കുമ്പോൾ സാറയിലേയ്ക്ക് ചിന്തകളുടെ കുതിരപ്പന്തയത്തിന് കൊടിയേറിയിരുന്നു.

വിവാഹം കഴിഞ്ഞിട്ട് വർഷങ്ങളേറെയായിട്ടും ഒരു കുഞ്ഞുണ്ടായില്ല. നേർച്ചകാഴ്ച്ചകളുമായി നാട്ടുകാർ പറയുന്നിടങ്ങളിലെല്ലാം കയറിയിറങ്ങുന്ന സമയത്തായിരുന്നു അവറാച്ചായന്റെ ചങ്ങാതി പറഞ്ഞതനുസരിച്ച് സുവിശേഷം കേൾക്കാനായി ടോണിയച്ചന്റെ ധ്യാന കേന്ദ്രത്തിലേയ്ക്ക് ഞങ്ങൾ പോയത്.

അവിടുന്നങ്ങോട്ടാണ് മാർ ഈവാനിയോസ് പിതാവിന്റെ ജീവിതയാത്രയിലൂടെയുള്ള സഞ്ചാരമാരംഭിച്ചത്. അന്ന് അച്ചൻ പറഞ്ഞ വാക്കുകൾ ഇന്നുമെന്റെ മനസ്സിലുണ്ട്.

'ഒരു വ്യക്തിയിലുള്ള വിശുദ്ധിയുടെ അടയാളങ്ങളും, ദൈവീകതയുടെ ആഴവും മരണശേഷമേ സമൂഹം തിരിച്ചറിയൂ. യേശു ദൈവമായിരുന്നിട്ടും അവനാ തച്ചന്റെ മകനല്ലേയെന്ന് ജനം ചോദിച്ചു. നസറത്തിൽ നിന്ന് എന്തേലും നന്മയുണ്ടാകുമോയെന്ന് അവർ വീണ്ടും ചോദിച്ചു കൊണ്ടവനെ സാധാരണക്കാരനാക്കാൻ ശ്രമിച്ചു. പക്ഷെ അവന്റെ മരണവും ഉത്ഥാനവും അവനിലെ ദൈവത്വത്തെ പുറത്തു കൊണ്ടുവരുക തന്നെ ചെയ്തു. നമ്മെ ആരു വേണേലും പരിഹസിച്ചോട്ടെ. എന്ത് വേണമെങ്കിലും പറഞ്ഞു കൊള്ളട്ടെ. മാർ ഈവാനിയോസ് പിതാവ് മലങ്കര സഭ സ്ഥാപിച്ചപ്പോൾ ഇതുപോലൊരു വളർച്ച ജനത്തിന് ഊഹിക്കാൻ കഴിഞ്ഞിരുന്നുവോ .

ടോണിയച്ചന്റെ സ്വരം കടുപ്പമേറിയതായി. കർത്താവ് നമ്മുടെ സ്നേഹിതനാണ്. അതുപോലെ മാർ ഈവാനിയോസ് പിതാവും നമ്മുടെ സ്നേഹിതനാണ്.

ക്രിസ്തുവിന്റെ സത്യവും തീഷ്ണതയും വിശുദ്ധിയും പടച്ചട്ടയാക്കി നമുക്ക് വേണ്ടി ജീവിച്ചവനാണെന്ന് അച്ചൻ ആവർത്തിച്ചു പ്രസംഗിച്ചപ്പോൾ അദ്ദേഹത്തെപ്പറ്റി കൂടുതൽ അറിയണമെന്ന് ആഗ്രഹം തോന്നിയത്. ഗിരിദീപത്തിന്റെ ആഴങ്ങളിലേയ്ക്ക് ഇറങ്ങിച്ചെന്നപ്പോൾ പിതാവും മലങ്കര സഭയുമെനിക്ക് അഭിമാനമായി. കൂടുതൽ അനുഭവിച്ചറിയണമെന്ന തോന്നലിൽ നേരെ പട്ടത്തേയ്ക്ക് ഞാനും അവറാച്ചായനും അന്ന് ബസ് കയറി.

പ്രാർത്ഥനാ സഹായങ്ങൾ കുറിച്ചിട്ട ഒരു ബുക്കാണ് എന്റെ കണ്ണിൽ പെട്ടത്. തുറന്ന് വായിച്ചപ്പോൾ പലരുടേയും ആഗ്രഹങ്ങൾ അനുഗ്രഹങ്ങൾക്കായി മഷി പുരണ്ടതാണെന്ന് മനസ്സിലായി.

അതിൽ തളർന്നവനും ചെകിടനും, കുരുടനും മുടന്തനുമുണ്ടായിരുന്നു. ദയനീയതയുടെ വികൃതമുഖങ്ങൾക്കപ്പുറം മറ്റ് ചില താളുകൾക്ക് നന്ദിയുടെ കണ്ണുനീർ നനവുകളുമുണ്ടായിരുന്നു.

ഒരു പേജിൽ കുറിച്ചിട്ട ഏതാനും വരികളിലൂടെ സാറ ആവർത്തിച്ച് മിഴികളോടിച്ചു. 'ഏറെ ദിവസങ്ങളായി നെഞ്ചിന്മേൽ വെയ്ക്കപ്പെട്ടിരുന്ന ഒരു പാറക്കല്ല് പെട്ടന്ന് എടുത്ത് മാറ്റിയാൽ എങ്ങനെയോ അതുപോലെ അനുക്ഷണം വലിയ ഒരു ആശ്വാസവും സുഖവും തോന്നുന്നുവെന്ന് ആ സ്ത്രീ കുറിച്ചിട്ടത് സാറയെ തുടർന്ന് വായിക്കാൻ പ്രേരിപ്പിച്ചു.

സെറാമ്പൂർ സന്ദർശനത്തിന് ശേഷം മാർ ഈവാനിയോസ് പിതാവ് അനുഭവിച്ചതും ഇതേ മന:സുഖം. ഗിരിദീപം വായിച്ചപ്പോൾ മനസ്സിൽ തട്ടിയ വാക്കുകളാണിത്. വീണ്ടും

അതിവിടെ പകർത്തിയിടാൻ തക്കവിധം ഒരുവളെ പ്രേരിപ്പിച്ച ഘടകമെന്തെന്ന് ചിന്തിച്ചാണ് സാറ വായന തുടർന്നത്.

ആരുമില്ലാത്തവൾ, പല പല കാരണങ്ങളാൽ ഉറ്റവർ മരണമടഞ്ഞു. ജീവിക്കാനായി

വിധിയോടുള്ള ഒറ്റയാൾ പോരാട്ടം. മാർ ഈവാനിയോസ് പിതാവിന്റെ കബറിങ്കലിൽ മുട്ടുമടക്കുന്നത് മന:സുഖത്തിന് വേണ്ടി മാത്രമാണെന്ന് എഴുതി കുറിപ്പ് അവസാനിച്ചപ്പോൾ സാറയോർത്തു സ്നേഹമെന്നാൽ സഹനത്തെ പരിഭവമില്ലാതെ നെഞ്ചോട് ചേർത്തണയ്ക്കുന്നതു കൂടിയാണെന്ന്. കർത്താവ് കാണിച്ച് തന്നതും അതു തന്നെയാണ്. അവിടുന്നങ്ങോട്ട് പരാതികളില്ലാതെ ദൈവശുശ്രൂഷയിൽ നിറസാനിധ്യമായി. എല്ലാ പ്രാർത്ഥനകൾക്കും പ്രതിഫലമായി ഡാനിയെ കിട്ടി. ദൈവദാസൻ മാർ ഈവാനിയോസിന്റെ മദ്ധ്യസ്ഥതയാൽ അവന് പിന്നാലെ മൂന്ന് പേരെക്കൂടി തന്നുകൊണ്ട് ദൈവം തിരുമനസ്സായി.

ഇന്ന് ഡാനി ദൈവ വചനം ഉദ്ഘോഷിക്കുമ്പോൾ, അവനിലൂടെ അനേകർ രോഗസൗഖ്യം നേടി. മാർ ഈവാനിയോസിന്റെ സ്നേഹമാണ് ഞാനെന്ന് അവൻ അടിവരയിട്ട് സാക്ഷ്യപ്പെടുത്തി. അന്ന് കർത്താവിനോട് നീ ദൈവപുത്രനെങ്കിൽ ക്രൂശിൽ നിന്ന് ഇറങ്ങി വരൂ എന്ന് ആക്രോശിച്ചവർ നിനക്ക് തളർച്ച മാറ്റാൻ കഴിവുണ്ടങ്കിൽ സ്വയം എഴുന്നേറ്റ് നടക്കുകയെന്ന് പറയാനും മറന്നില്ല. കല്ലിനെ അപ്പമാക്കി ഭക്ഷിയ്ക്കാൻ കഴിവുള്ളവൻ പിശാചിന്റെ ഒരു കുടില തന്ത്രത്തിലും വീണില്ല. വീഴത്തുമില്ല. ഡാനി സാക്ഷ്യം നൽകിയത് മാർ ഈവാനിയോസിന്റെ ജീവിതം തന്നെയായിരുന്നു.

ഓരോ ജന്മവും ഓരോരോ സാക്ഷ്യങ്ങളാണ്. ദൈവസ്നേഹത്തിന്റെ മായാത്ത അടയാളങ്ങളാണ്. വർഷങ്ങൾക്കിപ്പുറം സാറ നന്ദിയുടെ പേപ്പർത്താളിൽ അനുദിനം ഞങ്ങൾക്ക് വലിയ ആശ്വാസവും സുഖവും തോന്നുന്നുവെന്ന് കുറിച്ചിട്ടപ്പോൾ ഡാനിയും സഹോദരിമാരും പുഞ്ചിരിയോടെ കൂടെയുണ്ടായിരുന്നു. ഡാനി മാർ ഈവാനിയോസിന്റെ പ്രാർത്ഥനാമഞ്ജരികൾ ഉരുവിടുമ്പോൾ അവരുടെ സ്വപ്നങ്ങളിലെല്ലാം പിതാവിനെ വിശുദ്ധനായി ഉയർത്തുന്ന ദിനങ്ങളായിരുന്നു.

വിശുദ്ധനായ മാർ ഈവാനിയോസേ ഞങ്ങളെ രക്ഷിക്കണമേയെന്ന് ഉറക്കെ പ്രാർത്ഥിക്കുവാൻ കൊതിയോടെയവർ നോമ്പ് നോറ്റു .

"അതിശ്രേഷ്ഠമായ കൃപകൾ ദൈവം മനുഷ്യന് കൊടുത്തിട്ടുള്ളത് ഓരോന്നും ഭജനത്തിങ്കൽവച്ചായിരുന്നു. മോശ നിയമപലകകൾ പ്രാപിച്ചത് സീനായി മലയിൽ ഭജനം ചെയ്തപ്പോൾ ആയിരുന്നു."

**ദൈവദാസൻ ആർച്ച്ബിഷപ്പ് ഗീവർഗീസ് മാർ ഈവാനിയോസ്**

# മാതാപിതാക്കളും മക്കളും അറിയാൻ



അനർഘ സനൽകുമാർ

കൂടുമ്പോൾ ഇമ്പമുണ്ടാകുന്നതാണ് കുടുംബം. നാലു ചുവരുകൾക്കുളളിൽ ഒരേ മനസ്സോടെ സന്തോഷവും, പരിഗണനയും, സംതൃപ്തിയും, ആഹ്ലാദവും, വേദനയുമൊക്കെ പരസ്പരം പങ്കുവച്ച് നാളെയുടെ സമൂഹത്തിന് ആരോഗ്യകരമായ ഈടുവയ്പ്പുകൾ സമ്മാനിക്കാനുള്ള മനോഹര ഇടം... ഡോ. തോമസ് കുഴിനാപുറത്തിന്റെയും പ്രഗത്ഭരായ ഒരുകൂട്ടം വ്യക്തികളുടെയും കൂട്ടായ്മാസക്ഷ്യമാണ്. "മാതാപിതാക്കളും മക്കളും അറിയാൻ" എന്ന ഗ്രന്ഥം.

എന്താണ് കുടുംബം.? സന്തുഷ്ടമായൊരു കുടുംബ പശ്ചാത്തലം നാമെങ്ങനെ പടുത്തുയർത്തണം.? കടുംബങ്ങളിൽ കൗമാര കാലഘട്ടത്തിൽ കുട്ടികൾക്ക് നൽകേണ്ട പാഠങ്ങൾ, ശിക്ഷണം, പരിചരണം, അവരെ എപ്രകാരം നന്മയോടെയും, മൂല്യങ്ങളോടെയും, വാർത്തെടുക്കാം, കുടുംബങ്ങളിൽ വളരേണ്ട സംസ്കാരം, ഗുണങ്ങൾ തുടങ്ങി ജീവിതത്തിന്റെ സമസ്തമേഖലകളെയും തലോടിപ്പോകുന്നൊരു ഉത്തമ വഴികാട്ടി.... അതാണ് മാതാപിതാക്കളും മക്കളും അറിയാൻ.... ആത്മീയപരമായും, മനശാസ്ത്രപരമായും അതാത് വിഷയങ്ങളിൽ പ്രാവീണ്യമുള്ള വ്യക്തികൾ തങ്ങളുടെ ഗവേഷണങ്ങളുടെയും അനുഭവങ്ങളുടെയും അടിസ്ഥാനത്തിൽ അവതരിപ്പിച്ചിട്ടുള്ള അനവധി നിരീക്ഷണങ്ങൾ യാഥാർഥ്യങ്ങളിലേക്ക് വിരൽ ചൂണ്ടുന്നവയാണ്. വാക്കുകളാൽ മാത്രം പറഞ്ഞ് പോകാതെ, യാഥാർത്ഥ്യങ്ങളിൽ കൂടി പകർത്താൻ കഴിയുന്ന ജീവിത വീക്ഷണങ്ങളാണ് ഓരോ അദ്ധ്യായങ്ങളിൽ അവർ അവതരിപ്പിക്കുന്നത്.

വർത്തമാന കാലത്ത് സമൂഹത്തിന്റെ പല തട്ടുകളിൽ നിന്നും ഉയർന്നു വരുന്ന ആസ്വാഭാവികതകൾ, ദോഷകരമായ സംസ്കാരങ്ങൾ എന്നിവ നമ്മെ കൊണ്ടുപോകുന്നത് സംശയാതീതമായ ഒരു നാളേക്കാണ്. ബന്ധങ്ങൾക്കും കടപ്പാടുകൾക്കും വിലകല്പ്പിക്കാതെ ഉയർന്നുവരുന്നൊരു തലമുറയെ, തുടക്കത്തിൽ തന്നെ തിരുത്തി, മൂല്യങ്ങൾക്കനുസൃതമായി അവരെ നേർവഴിക്കു നടത്താനുള്ളൊരു ശ്രമം തന്നെയാണ് ഈ ഗ്രന്ഥരചനക്ക് പിന്നിൽ .

രണ്ടു വ്യത്യസ്ഥസാഹചര്യങ്ങളിൽ നിന്നും, സന്ദർഭങ്ങളിൽനിന്നും, കടുംബങ്ങളിൽ നിന്നും കടന്നു വരുന്ന രണ്ട് പേരിൽ തുടങ്ങുന്ന ഒരു

ദീർഘയാത്രയാണ് കുടുംബം. പിന്നീടായാത്രക്ക് അർഥങ്ങൾ നൽകികൊണ്ട് അംഗങ്ങൾ ഏറുന്നു.. യാത്രക്ക് മധുരമേകാൻ അവർ പരസ്പരം സ്നേഹിക്കുന്നു. പങ്കുവയ്പുകൾ നടത്തുന്നു. ഇവരുടെ ഈ യാത്രയുടെ നന്മകൾ സമൂഹത്തിനും ലഭിക്കുന്നു. ഇതിനിടയിൽ പരസ്പരമുള്ള ആശയക്കുഴപ്പങ്ങളും തെറ്റിദ്ധാരണകളുമൊക്കെ വരുന്നുണ്ട്... അപ്പോഴും പ്രാർത്ഥനകളോടെയും ചേർത്തുനിർത്തലുകളോടെയും നാം അവയെ തരണം ചെയ്യണം. കാരണം അത്രമേൽ ഉത്കൃഷ്ടമായൊരു സംവിധാനമാണത്. വേഗത്തിൽ താളം തെറ്റിപ്പോകാൻ കഴിയുന്നവർ... സമൂഹത്തിന്റെ പലതരത്തിലുള്ള പ്രതിഫലനങ്ങൾ ഏറ്റവും കൂടുതൽ ആഴ്നിറങ്ങുന്നത് കുട്ടികളിലാണ്... അവരുടെ ഇളം മനസ്സുകളിൽ പിന്നീട് മായിച്ചു കളയാൻ പ്രയാസവും... അതിനാൽ തുടക്കം മുതലേ കുഞ്ഞുങ്ങളെ വളർത്തിയെടുക്കുന്നതിൽ മാതാപിതാക്കൾ പുലർത്തേണ്ട ജാഗ്രതകൾ, സമീപനങ്ങൾ ഈ ഗ്രന്ഥം ആനുകാലികമായി ചർച്ച ചെയ്യുന്നു.

എന്തുകൊണ്ടും ഓരോ കുടുംബങ്ങളിലും വായിച്ചു പ്രാവർത്തികമാക്കേണ്ട ജീവിത പാഠങ്ങൾ തന്നെയാണ് ഇതിലെ ഓരോ അദ്ധ്യായവും. ഒരു താക്കീതിനപ്പുറം ശക്തമായൊരു ഓർമ്മപ്പെടുത്തലായി ഈ ഗ്രന്ഥം മാറട്ടെയെന്ന് ആത്മാർത്ഥമായി ആശംസിക്കുന്നു. ഒപ്പം നല്ലൊരു വായനാനുഭവം സാധ്യമാക്കിയ തോമസച്ചനും നന്ദി.....

മാതാപിതാക്കളും
മക്കളും
അറിയാൻ



എഡിറ്റർ : ഡോ. തോമസ് കുഴിനാപ്പുറത്ത്



# എന്തുകൊണ്ടാണ് 'നന്മ നിറഞ്ഞ മറിയമേ സ്വസ്തി' എന്നതിനു പകരം 'കൃപനിറഞ്ഞ മറിയമേ'... എന്ന് മലങ്കര സഭ ചൊല്ലുന്നത്.

നന്മയുടെ നിറവ് ദൈവം മാത്രമാണ്.
പരിശുദ്ധ മറിയം മനുഷ്യ വ്യക്തിയാണ്, ദൈവമല്ല.
അവളിൽ ദൈവം നല്കിയ കൃപയുടെ നിറവാണ് ഉള്ളത്.
അതുകൊണ്ടാണ് ദൈവകൃപ നിറഞ്ഞവളേ സ്വസ്തി എന്ന് ദൂതൻ പറഞ്ഞത്.
അതിനാലാണ് ബൈബിളിൽ പറഞ്ഞതനുസരിച്ച്
'കൃപനിറഞ്ഞമറിയമേ ...'
എന്ന് മലങ്കര സഭയിൽ ചൊല്ലുന്നത്.
മറ്റ് ഭാഷയിൽ എല്ലാം തന്നെ ഇപ്രകാരമാണ് ചൊല്ലുന്നത്.
Hail Mary full of "Grace"...





# ദൈവദാസൻ മാർ ഈവാനിയോസ് താപസവര്യൻ



റോഷ്ന മരിയ റെജി

വളരെ പ്രാചീനവും ആത്മീയ ഫലങ്ങളാൽ സന്തുഷ്ടവുമായ ആർഷഭാരത സംസ്ക്കാരത്തിൽ നിലനിന്നതും, നിലനിൽക്കുന്നതുമായ ഋക്ഷിപാരമ്പര്യത്തിൽ ലോകം മുഴുവൻ സ്മരിക്കപ്പെടുന്ന ഒരു ശ്രേഷ്ഠ വ്യക്തിത്വത്തിന്റെ വേർപാടിന് 69 വർഷം പിന്നിടുകയാണ്. ഭാരത മഹർഷി മാർ ഈവാനിയോസ്.

മാവേലിക്കരയിലുള്ള സുപ്രസിദ്ധവും അതിപുരാതനമായ പണിക്കരു വീട്ടിൽ തോമാപണിക്കരുടെയും അന്നമ്മയുടെയും മകനായി ക്രിസ്ത്വാബ്ദം 1882 സെപ്റ്റംബർ 21-ാം തീയതി അദേഹം ഭൂജാതനായി. കേരളചരിത്രത്തിൽ അവസ്മരണീയമായ സ്ഥാനം നേടിയിട്ടുള്ള കുടുംബം ആയിരുന്നു പണിക്കർ കുടുംബം. കളരിയുടെ ആധിപത്യം വഹിച്ചിരുന്ന ഈ കുടുംബത്തിലെ അംഗങ്ങൾ അയോധന വിദഗ്ദ്ധരായിരുന്നു. മഹാരാജാക്കൻമാരിൽ നിന്നും ലഭിച്ച പണിക്കർ എന്ന ബഹുമതി ഈ കുടുംബക്കാർ പരമ്പരയായി ഉപയോഗിച്ചു വരുന്നു. മാർ ഈവാനിയോസ് തിരുമേനിയുടെ പിതാവ് തോമാപണിക്കർ കളരി ഉപേഷിക്കുകയും കൃഷിയിൽ ശ്രദ്ധവയ്ക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ അമ്മ അന്നാമ്മ പള്ളിക്കൽ അരിപ്പുറത്ത് മത്തായി ആശാന്റെ മകളായിരുന്നു. വിദ്യാസമ്പന്നയും ദൈവഭക്തയുമായ അവൾ ഗ്രന്ഥപാരായണത്തിൽ തത്പരയും, വിദഗ്ദ്ധയുമായിരുന്നു. കേരള ക്രൈസ്തവ സഭയിൽ, വിശിഷ്യാ മലങ്കര സുറിയാനി സഭയിൽ പുനരൈക്യ പ്രസ്ഥാനത്തിലൂടെ ധീരമായ ആത്മീയ വിപ്ലവത്തിന് നേതൃത്വം കൊടുത്ത പ്രഥമ വ്യക്തിയാണ് സീറോ മലങ്കര സഭയുടെ പ്രഥമ ആർച്ച്ബിഷപ്പ് ദൈവദാസൻ ഗീവർഗ്ഗീസ് മാർ ഈവാനിയോസ്. 45 വർഷത്തെ

ശുശ്രൂഷാ കാലഘട്ടത്തിനിടയിൽ അസംഖ്യം കർമ്മ പദ്ധതികൾ ആവിഷ്കരിച്ച് നടപ്പാക്കിയ ഒരു നിതാന്ത പരിശ്രമയോഗിയെ നമുക്ക് അദ്ദേഹത്തിൽ കാണാൻ സാധിക്കും. അനുസരണം, ബ്രഹ്മചര്യം, ദാരിദ്ര്യം എന്നി വ്രതത്രയങ്ങൾ പൂർണ്ണ ഗുരുവായ യേശുമിശിഹാ അനുഷ്ഠിക്കുകയും പ്രവർത്തിച്ചുകാട്ടുകയും ചെയ്തു. ഇവയാണ് സന്യാസത്തിന്റെ അടിസ്ഥാനശിലകൾ. സന്യാസത്തെക്കുറിച്ചുള്ള ദൈവദാസന്റെ വാക്കുകൾ വളരെ ശ്രദ്ധേയമാണ്; യേശുവിനെ അനുകരിച്ചും മൂന്ന് വ്രതങ്ങൾ അനുഷ്ഠിച്ചും ദൈവസ്നേഹത്താൽ പുണ്യപൂർണ്ണത സമ്പാദിച്ച് ദൈവത്തെ മഹത്വപ്പെടുത്തുക ക്രിസ്തീയ സന്യസമാകുന്നു.

ഏകാന്ത സന്യാസത്തെക്കാൾ സമൂഹവാസമാണ് ഉത്തമമെന്ന് ഏകഗുരുവായ യേശുവിന്റെ ജീവിതദൃഷ്ടാന്തത്തിലുടെ ദൈവദാസൻ പഠിപ്പിച്ചു. ക്രിസ്തുദർശനത്തിലും ഭാരതീയ ആദ്ധ്യാത്മീക പൈതൃകത്തിലും വേരൂന്നിയ സന്യാസ പ്രസ്ഥാനത്തിന് രൂപം നൽകുന്നതിലൂടെ പുതിയ ഒരു സമന്വയത്തിന്റെ പാതയാണ് അദ്ദേഹം തുറന്നത്. വേദപുസ്തക പ്രകാരമുള്ള ബഥനി എന്ന വിശാലമായ കാഴ്ചപ്പാടും ആത്മീയ അർത്ഥവമുള്ള നാമം തന്റെ താപസസമൂഹത്തിന് നല്കിയ അദ്ദേഹം ഭാരതസംസ്കാരത്തിന്റെ ഭാഗമായ കാഷായ വസ്ത്രവും ആശ്രമസ്ഥർക്ക് തിരഞ്ഞെടുത്ത് നൽകി. റാന്നി മുണ്ടൻമലയിൽ ഘോരവനാന്തരത്തിൽ പുല്ല്മേഞ്ഞ പർണ്ണശാലയിൽ തുടങ്ങിവച്ച ബഥനി പ്രസ്ഥാനം തുടക്കം മുതൽ സ്വയം പര്യാപ്തയ്ക്കായി ശ്രമിച്ചു.

നാമ ജപങ്ങളും പ്രാർത്ഥനാ മന്ത്രങ്ങളും കൂടാതെ കൃഷി, ജലസേചനം, കെട്ടിടനിർമ്മാണം - ചാപ്പൽ, പശുവളർത്തൽ എന്നിവയിൽ ആശ്രമസ്ഥർ വ്യാപൃതരായി. അന്നും ഇന്നും ബഥനി ആശ്രമങ്ങൾ സ്വയം പര്യാപ്തതയുടെ പര്യായങ്ങളായി വിരാചിക്കുന്നു. "ലോകത്തിന്റെ ചരിത്രം എന്നത് ഒന്നുമല്ല, എന്നാൽ മഹാനായ മനുഷ്യന്റെ ചരിത്രം ഇവിടെ ജീവിക്കുന്നു". ആംഗലേയ സാഹിത്യകാരൻ തോമസ് കാർഡിയൻ ഉദ്ധരിച്ച പോലെ ധീരവും ശക്തവുമായ പ്രവർത്തികളുടെ ഉപജ്ഞാതാക്കളിൽ ഒരാളാണ് മഹാനായ മാർ ഈവാനിയോസ്. അദ്ദേഹം സ്ഥാപിച്ച ബഥനി ആശ്രമങ്ങൾ, പുനരൈക്യ പ്രസ്ഥാനം, ഉന്നതനിലവാരമുള്ള വിദ്യാഭ്യാസ സ്ഥാപനങ്ങൾ, അനാഥാലയങ്ങൾ, മിഷനറി സംരംഭങ്ങൾ, ദൈവാലയങ്ങൾ, എന്നിവ അദ്ദേഹത്തിന്റെ കർമ്മധീരതക്ക് മകുടോദാഹരണങ്ങളാണ്. ബഥനി ആശ്രമത്തിന്റെ പിള്ളതൊട്ടിലിൽ നിന്ന് രൂപീകൃതമായ 1930 ലെ പുനരൈക്യ പ്രസ്ഥാനത്തിന്റെ സംഘടിതരൂപമായി 1932 ൽ മലങ്കര ഹൈരാർക്കി നിലവിൽ വന്നു. മാർ ഈവാനിയോസ് തിരുവനന്തപുരം ആർച്ച് ബിഷപ്പായും മാർ തെയോഫിലോസ് തിരുവല്ല ബിഷപ്പായും ചുമതലയേറ്റു. നിരവധി അമൂല്യ ഗ്രന്ഥങ്ങളുടേയും ലേഖനങ്ങളുടേയും രചയിതാവുമാണ് മാർ ഈവാനിയോസ്. അതിൽ പ്രധാനപ്പെട്ടവയാണ് ഗിരിദീപം, സന്യാസ ജീവിതസഹായി, ക്രിസ്തീയ സഭാവത്സരം തുടങ്ങിയവ.

നിങ്ങൾ കത്തോലിക്കരായി തീർന്നിരിക്കുന്നതിൽ അഭിമാനം കൊള്ളുവിൻ. നിങ്ങളുടെ ജീവിതവിശുദ്ധിയും സൻമാതൃകകളും അകത്തോലിക്കർക്ക് മാർഗദീപമായി ഭവിക്കട്ടെ. ദൈവദാസന്റെ വാക്കുകളാണിത്. കർമ്മലമാതാവിന്റെ തിരുനാളിന്റെ തലേന്ന് 1953 ജൂലൈ 15 ന് ആ പാവനാത്മാവ് സ്വർഗത്തിലേക്ക് ചേർക്കപ്പെട്ടു. ജൂലൈ 17 പുണ്യപിതാവിന്റെ കബറടക്കദിവസം കേരളത്തിന്റെ തലസ്ഥാന നഗരി മുൻപൊരിക്കലും ദർശിക്കാത്ത നഗരിക്കാണിക്കൽ ശുശ്രൂഷ പട്ടം. കത്തീഡ്രലിന്റെ മദ്ബഹായുടെ അടിയിൽ പ്രത്യേകം സജ്ജമാക്കിയ കല്ലറയിൽ പുണ്യപിതാപിന്റെ മൃതദേഹം കബറടക്കം ചെയ്യതു. ഇന്ന് അനേകർ പുണ്യപിതാവിന്റെ കബറിടത്തിലെത്തി മാധ്യസ്ഥം അപേഷിച്ച് പ്രാർത്ഥിക്കുന്നു.

ഭാരതന്യൂമാൻ എന്ന് വിളിക്കപ്പെടുന്ന ദൈവദാസൻ മാർ ഈവാനിയോസ് മലങ്കര മക്കളുടെ ഹൃദയത്തിൽ മാത്രമല്ല, നാനാജാതിമതസ്ഥരായ അനേകരുടെ ഹൃദയങ്ങളിലും, ഒളിമങ്ങാതെ നിൽക്കുന്ന മലങ്കരയുടെ സൂര്യഗോളമാണ്. മലമുകളിൽ പണിതുയർത്തിയ ഭവനം പോലെ, ദൈവദാസൻ ഇന്നും പ്രഭാപൂർണ്ണനായി മനുഷ്യമനസുകളിൽ വസിക്കുന്നു. ആ പുണ്യതാതന്റെ പാവനസ്മരണക്കുമുമ്പിൽ നമുക്ക് പ്രാർത്ഥനകൾ അർപ്പിക്കാം.

**ദൈവസമ്പാധനം, ദൈവസേവനത്തെക്കാൾ അത്യുത്തമം.**




# ആത്മീയതയുടെ യാത്രാവീചികൾ



ഡോണ മരിയ
ഹോളി ഫാമിലി കാത്തലിക്ക് ചർച്ച്, ഏഴകുളം

സർവ്വ പരിത്യഗിയായ മാർ ഈവാനിയോസ് പിതാവ് ബഥനി ആശ്രമത്തിൽ നിന്നും വള്ളികുരിശും കൈയ്യിലേന്തി എല്ലാം ഉപേഷിച്ചു പുനരൈക്യത്തിനായി ഇറങ്ങി വന്നതിനെ അനുസ്മരിച്ച് എല്ലാ വർഷവും മലങ്കര കത്തോലിക്കാ യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നും പദയാത്രയായി കബറിലേക്ക് സന്യാസചിന്തയുമായി തീർത്ഥാടനം നടത്തുന്നു. മലങ്കര സഭയിലെ ഓരോ വ്യക്തിക്കും അനുഗ്രഹ ദീപം പകർന്നു നൽകുന്ന ഒരു പുണ്യ പ്രയാണമാണ് ഓരോ പദയാത്രയും. സ്കൂളിൽ ചെറിയ ക്ലാസിൽ പഠിക്കുന്ന കാലം മുതൽ പദയാത്ര പളളിയിൽ എത്തിച്ചേരുമ്പോൾ സ്കൂളിന്റെ മുമ്പിൽ നിരനിരയായി നിൽക്കുമ്പോൾ തന്നെ പദയാത്രയിൽ എനിക്കും നടക്കണം എന്ന ആഗ്രഹം മനസ്സിൽ ഉദിച്ചിരുന്നു. പുണ്യപിതാവിന്റെ ഓർമ്മയാചരണത്തിന്റെ ഭാഗമാകാൻ ആഗ്രഹിച്ചു. പിന്നീട് എന്റെ ആദ്യ പദയാത്രക്കുവേണ്ടിയുള്ള ഒരുക്കമായിരുന്നു. അടുത്ത വർഷത്തെ പദയാത്രക്ക് ഞാനും നോമ്പ് നോക്കി ഒരുങ്ങി. മനസ്സ് നിറയെ ഒത്തിരി സന്തോഷവും ആകാംഷയും ആയിരുന്നു. ചെറുപ്പം മുതൽ ഞാൻ കാണുന്ന ആ പുണ്യയാത്രയിൽ പങ്കാളിയാകാൻ പോകുന്നു. അങ്ങനെ ആ ദിവസം വന്നെത്തി. കുളത്തൂപ്പുഴയിൽ നിന്ന് ആരംഭിച്ച പദയാത്ര എന്റെ ദൈവാലയത്തിൽ എത്തിയപ്പോൾ ഇനി എനിക്ക് നടക്കാൻ പറ്റുമോ എന്ന സംശയം അമ്മക്കുണ്ടായിരുന്നു. എന്നാൽ കൂടുതൽ ആർജ്ജവത്തോടെ ഞാൻ യാത്ര തുടരുകയാണെന്ന് അമ്മയോട് പറഞ്ഞു. ആദ്യമായി പദയാത്രയിൽ നടക്കുന്ന ഒരു അനുഭവമായി എനിക്കു തോന്നിയില്ല. എനിക്ക് അന്ന് ഒട്ടും തന്നെ ക്ഷീണം അനുഭവപ്പെട്ടില്ല. മനസ്സ് മുഴുവൻ നിറഞ്ഞു നിന്നത് ചൊല്ലിയ ജപമാലകളും കേട്ട പുണ്യ പിതാവിന്റെ ഗാനങ്ങളുമായിരുന്നു. പദയാത്ര ഉച്ചയ്ക്ക് അവസാനിക്കുന്ന ദൈവാലയം വരെ ഞാൻ നടന്നു. കാഷായ വസ്ത്രധാരികളായി ഓരോരുത്തരും നടന്നു നീങ്ങുന്നത് കാണുമ്പോൾ ബഥനിയിലെ പിതാവിന്റെ നാളുകളുടെ സ്മരണ നൽകി. എന്റെ ആദ്യപദയാത്ര അനുഭവം എനിക്ക് പിന്നീടുളള വർഷങ്ങിൽ നടക്കാനുള്ള പ്രചോദനമായിരുന്നു. ഒരു തുള്ളി വെള്ളം പോലും ആഗ്രഹിക്കാത്ത സന്ദർഭങ്ങൾ പിന്നീട് ഉണ്ടായാട്ടുണ്ട്. പിതാവിന്റെ മദ്ധ്യസ്ഥതയിൽ ദീർഘദൂരം നടക്കാനുള്ള കൃപാകടാക്ഷം ലഭിച്ചിട്ടുണ്ട്. പ്രായ പരിധികളില്ലാതെ എല്ലാ ജനങ്ങളും ഒരേ പോലെ വേദനകളെ മറികടന്ന് താപസവര്യന്റെ സന്നിധിയിലേക്ക് നടന്നു നീങ്ങുന്നു. പുണ്യപിതാവിന്റെ കബറിടം ദർശിക്കാൻ....



തയ്യാറാക്കിയത് : ദിവ്യ ആനി തോമസ്

മാർ ഈവാനിയോസ് പിതാവുമായി ബന്ധപ്പെട്ട ചോദ്യങ്ങളാണ് നൽകിയിരിക്കുന്നത്.
ഇത് ഒരു പേപ്പറിൽ വരച്ച് ശരിയുത്തരങ്ങൾ എഴുതി ഫോട്ടോ എടുത്തു അയക്കുക.
നിങ്ങളുടെ പേര്, പഠിക്കുന്ന ക്ലാസ്സ്, ഇടവക, വൈദിക ജില്ല എന്നിവ എഴുതാൻ മറക്കരുത്.
അയക്കേണ്ട EMAIL ID :- malankarabalantvm@gmail.com | അവസാന തീയതി : 2022 ഓഗസ്റ്റ് 20

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 8 | 14 | 1 | | | | | 12 | | 9 |
| | | | 3 | | | ധോ | | | |
| | ല | | 4 | | | | | 13 | ൻ |
| | | | 2 | | | 11 | | ൺ | |
| | | 5 | ർ | | | | | | |
| | | 6 | | ഫി | | | | | 10 |
| 7 മാ | ർ | | | | | | | | |

**വലത്തോട്ട്**

(1) മാർ ഈവാനിയോസ് പിതാവിന്റെ ആത്മകഥയുടെ പേര്?

(2) പിതാവ് M. A ഡിഗ്രി എടുത്തത് ഏതു സർവ്വകലശാലയിൽ നിന്നാണ്?

(3) പിതാവിന്റെ ശ്രദ്ധേയമായ 15 പ്രസംഗങ്ങളുടെ സമാഹാരമായ വിശിഷ്ട ഗ്രന്ഥം?

(4) ബഥനിയുടെ പരിവർത്തനം വേഗത്തിൽ നടക്കുവാൻ പിതാവ് പ്രത്യേകമായി ആശ്രയിച്ചത് ആരുടെ മാദ്ധ്യസ്ഥ ശക്തിയിലാണ്?

(5) ബഥനി മലയിൽ നിന്ന് ഇറങ്ങി പുറപ്പെട്ട പിതാവും ആശ്രമസ്ഥരും ആരുടെ നിർദേശപ്രകാരമാണ് വെണ്ണിക്കുളത്തേക്ക് പോയത് ?

(6) പിതാവിന്റെ കബറിടം പണിയുവാനായി നിയോഗിക്കപ്പെട്ട പുരോഹിതൻ ?

(7) പിതാവിന്റെ കബറടക്ക ശുശ്രൂഷയിൽ ചരമപ്രസംഗം നടത്തിയ മെത്രാൻ?

**താഴോട്ട്**

(1) മാർ ഈവാനിയോസ് എന്ന ഇംഗ്ലീഷ് പുസ്തകം എഴുതിയ ഐറിഷ് വനിത?

(8) പിതാവിന്റെ മാമോദീസാപ്പേര്?

(9) പിതാവ് സന്യാസം സ്വീകരിച്ചത് എവിടെ വച്ച്?

(10) പിതാവ് ആദ്യമായി അന്ത്യോക്യൻ റീത്തിൽ വി. കുർബാന അർപ്പിച്ച സ്ഥലം ?

(11) പിതാവ് പങ്കെടുത്ത അഖില ലോക ദിവ്യകാരുണ്യ കോൺഗ്രസ് നടന്ന സ്ഥലം?

(12) വിശ്രുത ആംഗലേയ സാഹിത്യ പ്രതിഭ ആയിരുന്ന G . K ചെസ്ററർട്ടൻ പിതാവിന് നൽകിയ വിശേഷണം?

(13) മാർ ഈവാനിയോസ് പിതാവിന്റെ സ്വർഗ്ഗീയ മദ്ധ്യസ്ഥൻ?

(14) മാർ ഈവാനിയോസ് പിതാവിന്റെ അവസാന പ്രാർത്ഥന ആരോടുള്ളപ്രാർത്ഥന ആയിരുന്നു?

**കഴിഞ്ഞ ലക്കത്തിലെ ഉത്തരം**

| | | | | | | | |
|---|---|---|---|---|---|---|---|
| 10 യേ | 11 യാ | 1 പ | രു | 12 മ | ല | 13 വെ | 14 പൂ |
| ശു | ക്കോ | ട്ടം | | ദ്രാ | | ണ്ണി | ർ |
| മി | ബാ | | | സ് | | ക്കു | വ |
| ശി | യ | 7 സ | ത്യ | കാ | ഹ | ളം | കാ |
| ഹാ | | 4 ഐ | റി | ഷ് | ട്രൂ | ത്ത് | ല |
| യെ | 2 മാ | ർ | ഗ്രി | ഗോ | റി | യോ | സ് |
| ന | 8 വേ | ദോ | പ | ദേ | ശ | | മ |
| മ: | 6 കു | ഴ | ൽ | ക്ക | ണ്ണാ | ടി | ര |
| 9 ഡൊ | മ | സ്റ്റി | ൻ | പ്രി | ലേ | റ്റ് | ണ |
| 5 പു | ലി | ക്കോ | ട്ട് | ജോ | സ | ഫ് | ക |
| 3 മാ | ർ | ദി | വ | ന്നാ | സ്യോ | സ് | ശ് |

## കഴിഞ്ഞ ലക്കത്തിലെ വിജയി

**ഇവാൻ സണ്ണി**

**ഇടവക : അഞ്ചൽ**

**ജില്ല : അഞ്ചൽ**

# എന്റെ സ്വന്തം മാർ ഈവാനിയോസ് പിതാവ്

ഉണ്ണി അമ്മയമ്പലം

നാടും വീടുമൊക്കെ ഉപേക്ഷിച്ച് മിശിഹാ
യെ അനുകരിക്കാൻ ആഗ്രഹമുള്ള ഒരു
സമൂഹമായി മിശിഹാനുകരണ സന്യാസ
സമൂഹം വളരണം. അച്ചൻമാരായ സന്യാസി
മാർ ബഥനി അച്ചന്മാരെന്നും സന്യാസിനിമാർ
ബഥനി സിസ്റ്റേഴ്സെന്നും അറിയപ്പെടണം.



അച്ചാ... മുള ങ്കുഴലിക്കൂടി വെള്ളമെത്തുന്നുണ്ട്.

അങ്ങനെ കുടിവെള്ള പ്രശ്നം ദൈവം പരിഹരിച്ചു തന്നു. പക്ഷേ ഇതെത്രകാലം. ഇവിടെവിടെങ്കിലും ഒരു കിണർ കുഴിക്കണം.

കാട്ടുപന്നികളും കാട്ടാനകളും ചേർന്ന് നമ്മുടെ കൃഷിയെല്ലാം തകർത്തല്ലോ അച്ചാ.

സാരമില്ല. കൃഷിയിലല്ല; ദൈവത്തിലാണ് നമ്മുടെ ശരണം. അധ്വാനിക്കുക തന്നെ. അധ്വാനിച്ചു മുന്നേറാം.

ആശ്രമവാസികൾ ആശങ്കപ്പെട്ടപ്പോഴെല്ലാം ദൈവപരിപാലനയിൽ അടിയുറച്ചു വിശ്വസിച്ചു ഗീവർഗീസച്ചൻ.






# പൊതുവിജ്ഞാനം

തയ്യാറാക്കിയത് : സി. ജോവിറ്റ തെരേസ് ഡി.എം

1. വിദ്യാർത്ഥികളുടെ മദ്ധ്യസ്ഥൻ ആര്?

വി. തോമസ് അക്വിനസ്

2. ചരിത്രകാരനായ സുവിശേഷകൻ ആര്?

വി.ലൂക്കാ

3. റോമിന് പുറത്ത് മാർപാപ്പയുടെ ആസ്ഥാനമായിട്ടുള്ള സ്ഥലമേത് ?

അവിഞ്ഞോൺ

4. ജറുസലേം എന്ന വാക്കിന്റെ അർത്ഥം?

സമാധാനത്തിന്റെ നഗരം

5. പരിശുദ്ധ സഭയിലെ രണ്ടാമത്തെ മാർപാപ്പാ?

വി. ലീനൂസ് മാർപാപ്പാ

6. മാർപാപ്പയുടെ കിരീടത്തിന് പറയുന്ന പേരെന്ത്?

റ്റിയാറാ

7. മാർ ഈവാനിയോസ് പിതാവിന്റെ ഇടവക?

പുതിയകാവ് - മാവേലിക്കര

8 പരി. ദൈവമാതാവിന്റെ ജനനതിരുന്നാൾ ആചരിക്കുന്നതെന്ന്?

സെപ്റ്റംബർ 8

9. യുവജനങ്ങളുടെ മദ്ധ്യസ്ഥൻ ആര്?

വി. ഡോൺ ബോസ്ക്കോ

10. കുട്ടികളുടെ മദ്ധ്യസ്ഥൻ ആര്?

വി. ഡൊമനിക് സാവിയോ

വാർത്തകൾ

## മാർ ഈവാനിയോസ് ദിനാചരണം

ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് പിതാവിന്റെ 69-ാം ഓർമ്മ തിരുനാളിനോടനുബന്ധിച്ച് ജൂലൈ 1 മുതൽ 15 വരെയുള്ള ദിവസങ്ങളിൽ രാവിലെ WhatsApp platform ലൂടെ മേജർ അതിഭദ്രാസനത്തിലെ സണ്ടേസ്കൂളിന്റെ എല്ലാ ജില്ലാഗ്രൂപ്പുകളിലും ഇവാനിയൻ ചിന്തകൾ പങ്കുവയ്ക്കുകയുണ്ടായി.

## ഇവാനിയൻ ചിത്രരചന മത്സരം/ഗിരിദീപം വായനകളരി

ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ കൂടുതൽ അടുത്തറിയുന്നതിനായി സണ്ടേസ്കൂൾ കുട്ടികൾക്കും അദ്ധ്യാപകർക്കുമായി ഇവാനിയൻ ചിത്രരചന മത്സരം നടത്തുകയുണ്ടായി. കുട്ടികളുടെ ഗ്രൂപ്പിൽ 64 പേരും അദ്ധ്യാപകരുടെ ഗ്രൂപ്പിൽ 15 പേരും മത്സരത്തിൻ പങ്കെടുത്തു. കുട്ടികളുടെ പെയിന്റിംഗ് മത്സരത്തിൽ പുനലൂർ വൈദികജില്ലയിൽ ഇടമൺ ഇടവകയിലെ ആൻറിയ തോമസ് ഒന്നാം സ്ഥാനവും, അഞ്ചൽ ജില്ലയിൽ ഏഴംകുളം ഇടവകയിലെ എബി മാത്യു രണ്ടാം സ്ഥാനവും, തിരുവനന്തപുരം ജില്ലയിൽ മണ്ണന്തല ഇടവകയിലെ അന്ന മരിയ ബൈജു മൂന്നാം സ്ഥാനവും കരസ്ഥമാക്കി. അധ്യാപക ഗ്രൂപ്പിൽനിന്ന് കൊട്ടാരക്കര ജില്ലയിൽ ചിരട്ടകോണം ഇടവകയിലെ ശ്രീ. അഞ്ചു മരിയ ഒന്നാം സ്ഥാനവും, നെടുമങ്ങാട് ജില്ലയിലെ നെടുമങ്ങാട് ഇടവകയിലെ ശ്രീ. കരീഷ്മ ജെസി രണ്ടാം സ്ഥാനവും, നെടുമങ്ങാട് ജില്ലയിൽ വെള്ളൂർകോണം ഇടവകയിലെ ശ്രീ. പ്രീതി സന്തോഷ് മൂന്നാം സ്ഥാനവും കരസ്ഥമാക്കി വിജയികൾക്ക് ആശംസകൾ. പിതാവിന്റെ ജീവിതം കൂടുതൽ അറിയുന്നതിനായി ഗിരിദീപം വായന കളരി സംഘടിപ്പിക്കുകയും ചെയ്തു.

## മേജർ അതിഭദ്രാസന എക്സിക്യൂട്ടീവ് അംഗങ്ങളുടെയും, ജില്ലാ സെക്രട്ടറിമാരുടെയും സംയുക്ത മീറ്റിംഗ്

2020 - 23 വർഷത്തേക്കുള്ള മേജർ അതിഭദ്രാസന എക്സിക്യൂട്ടീവ് അംഗങ്ങളുടെയും, ജില്ലാ സെക്രട്ടറിമാരുടെയും സംയുക്ത മീറ്റിംഗ് ജൂലൈ 29 വെള്ളിയാഴ്ച സമന്വയ പാസ്റ്ററൽ സെന്ററിൽ വച്ച് നടന്നു. പ്രസ്തുത മീറ്റിംഗിൽ അത്യഭിവന്ദ്യ കർദിനാൾ മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാ അദ്ധ്യക്ഷത വഹിച്ചു. ഈ കാലഘട്ടത്തിന്റെ വെല്ലുവിളികൾ ഏറ്റെടുത്ത് വിശ്വാസപരിശീലനം സഭയിൽ കാര്യക്ഷമമായി മുന്നോട്ട് കൊണ്ടുപോകേണ്ടതിന്റെ ആവശ്യകതയെപ്പറ്റി അത്യഭിവന്ദ്യ കാതോലിക്കാ ബാവാ സംസാരിച്ചു. പുതിയ എക്സിക്യൂട്ടീവ് അഗംങ്ങളെയും ജില്ലാ സെക്രട്ടറിമാരെയും അനുമോദിച്ചു.

## ദൈവദാസൻ മാർ ഈവാനിയോസ് അനുസ്മരണം

അടൂർ : 2022 ജൂലൈ 9 ശനിയാഴ്ച ബഥനി മുൻ സുപ്പീരിയർ ജനറൽ ബഹു. ജോസ് മരിയദാസ് OIC അച്ചൻ ഭാഗ്യസ്മരണാർഹനായ ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ കുറിച്ച് അനുസ്മരണ പ്രഭാഷണവും നടത്തി. ധൂപ പ്രാർത്ഥനയും, സമാപനആശിർവാദവും പത്തനംതിട്ട മൈനർ സെമിനാരി റെക്ടർ വെരി. റവ. ഫാ. ജോസ് ചാമക്കാലായിൽ കോർഎപ്പിസ്കോപ്പ നടത്തുകയുണ്ടായി. ജില്ലയിലെ എല്ലാ വൈദീകരുടെയും സാനിധ്യം ഉണ്ടായിരുന്നു. ഉച്ചഭക്ഷണത്തിനു ശേഷം പരിപാടികൾ സമാപിച്ചു.

# സണ്ടേസ്കൂൾ പ്രവേശനോത്സവം 2022

" എന്റെ ഏറ്റവും എളിയ ഈ സഹോദരൻമാരിൽ
ഒരുവന് നിങ്ങൾ ഇതു
ചെയ്തുകൊടുത്തപ്പോൾ എനിക്കു
തന്നെയാണു ചെയ്തുതന്നത്."
(മത്തായി 25 : 40)





*Holy Family Malankara Catholic Church Ezhamkulam*

































# മാർ ഈവാനിയോസ് ചിത്രരചനാ മത്സരം


























## ദൈവദാസൻ മാർ ഈവാനിയോസ്
## ചിത്ര രചനാമത്സരം - 2022

# വിജയികൾ

### കുട്ടികൾ

1 ആൻറിയ തോമസ്
ഇടമൺ ഇടവക
പുനലൂർ ജില്ല

2 എബി മാത്യു
ഏഴംകുളം ഇടവക
അഞ്ചൽ ജില്ല

3 അന്ന മരിയ ബൈജു
മണ്ണന്തല ഇടവക
തിരുവനന്തപുരം ജില്ല

### അദ്ധ്യാപകർ

1 അഞ്ചു മേരി
ചിരട്ടകോണം ഇടവക
കൊട്ടാരക്കര ജില്ല

2 കരീഷ്മ ജെസ്സി
നെടുമങ്ങാട് ഇടവക
നെടുമങ്ങാട് ജില്ല

3 പ്രീതി സന്തോഷ്
വെള്ളൂർകോണം ഇടവക
നെടുമങ്ങാട് ജില്ല

# വിദ്യാർത്ഥികളുടെ ചിത്രരചനാ മത്സരം

ഒന്നാം സ്ഥാനം



രണ്ടാം സ്ഥാനം



മൂന്നാം സ്ഥാനം



# അദ്ധ്യാപക ചിത്രരചനാ മത്സരം

**ഒന്നാം സ്ഥാനം**



**രണ്ടാം സ്ഥാനം**



**മൂന്നാം സ്ഥാനം**



# വിദ്യാർത്ഥി സംഗമവും
# MCCL കർമ്മപദ്ധതി ഉദ്ഘാടനവും നടത്തി

.....................................................................................

കൊട്ടാരക്കര: കൊട്ടാരക്കര വൈദീക ജില്ല വിശ്വാസ പരിശീലന പരിപാലന സമിതിയുടെ അഭിമുഖ്യത്തിൽ ജില്ലാ വിദ്യാർത്ഥി സംഗമവും ങഇഇഘ സത്യപ്രതിഞ്ജയും കർമ്മപദ്ധതി ഉത്ഘാടനവും നടത്തി. രാവിലെ 9 മണിക്ക് രജിസ്ട്രേഷൻ ആരംഭിച്ചു. തുടർന്ന് ഉത്ഘാടന സമ്മേളനം വൈദീക ജില്ല വൈദീക സെക്രട്ടറി റവ. ഫാ. റോയി ജോർജ് വയലിറക്കക്കത്ത് നിർവഹിച്ചു. ജില്ലാ സെക്രട്ടറി ശ്രീ.തോമസ്കുട്ടി അധ്യക്ഷത വഹിച്ചു. ങഇഇഘ സത്യപ്രതിഞ്ജ റവ. ഫാ.റിജോ ഓ. ഐ. സിയും കർമ്മ പദ്ധതി ഉത്ഘാടനം റവ. ഫാ. ജീവൻ ഓ. ഐ. സിയും നടത്തി. ജില്ലാ ഡയറക്ടർ റവ. ഫാ. സിറിൽ സ്വാഗതവും കേന്ദ്രസമിതി അംഗം ജേക്കബ് ജോൺ നന്ദിയും പറഞ്ഞു. തുടർന്ന് കുട്ടികളെ രണ്ട് വിഭാഗങ്ങളായി തിരിച്ച് മാവേലിക്കര എയ്ഞ്ചൽ വോയിസ് ടീം കുട്ടികൾക്ക് ക്ലാസ്സുകൾ നൽകി. 28 ഇടവക കളിൽ നിന്നായി 350ൽ പരം കുട്ടികൾ ഈ സംഗമത്തിൽ പങ്കാളികളായി ജില്ലാ വൈദീകരും എക്സിക്യൂട്ടീവ് അംഗങ്ങളും അധ്യാപകരും പരിപാടികൾക്ക് നേതൃത്വം നൽകി. സമാപന ആശീർവാദത്തോടും ഉച്ചഭക്ഷണത്തോടും കൂടി മീറ്റിംഗ് അവസാനിച്ചു. കുട്ടികൾക്ക് പുത്തൽ ഒരു ഉണർവ് കോവിഡ് കാലത്തിന് ശേഷം കൈവന്നു ഈ സംഗമത്തിലൂടെ.

**MCCL സത്യപ്രതിജ്ഞയും**
**കർമ്മപദ്ധതി ഉദ്ഘാടനവും**



MCCL KOTTARAKKARA ECCL DIST.

**സൺഡേ സ്കൂൾ വിദ്യാർത്ഥി സംഗമം**



MCCL KOTTARAKKARA ECCL DIST.

# എം സി സി എൽ ഭാരവാഹികൾ

## ആയൂർ വൈദീകജില്ല

| ഭാരവാഹികൾ | പേര് | ഇടവക |
|---|---|---|
| പ്രസിഡന്റ് | ഫെബിൻ റെജി | വേങ്ങൂർ |
| വൈസ് പ്രസിഡന്റ് | ഹന്ന റെജി | ചെറുവള്ളൂർ |
| സെക്രട്ടറി | ജെനി വർഗ്ഗീസ് | കോക്കാട് |
| വൈസ് സെക്രട്ടറി | ആൽബിൻ പി. ജോൺ | ഇളമാട് |
| ട്രഷർ | അനീഷാ റെജി | ഇടമുളക്കൽ |

MCCL ആയൂർ വൈദിക ജില്ലാ സംഗമവും തെരഞ്ഞെടുപ്പും 17-7- 2022 ഞാറാഴ്ച ആയൂർ സെന്റ് മേരീസ് മലങ്കര സുറിയാനി കത്തോലിക്കാ പള്ളിയിൽ വച്ച് നടത്തപ്പെട്ടു.ജില്ലാ വികാരി വെരി. റവ. ഫാ. ജോസഫ് വെൺമാനത്ത് സംഗമം ഉദ്ഘാടനം ചെയ്തു. ജില്ലാ ഡയറക്ടർ ഫാ. അനു ജോസ് കുന്നിൽ, ആനിമേറ്റർ സി. ശാന്തി ജോസ് ഡി.എം, ജില്ലാ സെക്രട്ടറി ബിജു അലക്സ് കിഴക്കേവീട്, കേന്ദ്ര സമിതി അംഗം ഡോ. ബ്രില്ല്യന്റ് രാജൻ എന്നിവർ സംഗമത്തിന് നേതൃത്വം നൽകി.

## അടൂർ വൈദീകജില്ല

| ഭാരവാഹികൾ | പേര് | ഇടവക |
|---|---|---|
| പ്രസിഡന്റ് | ഡെൽന എസ് . ബാബു | പുതിശേരിഭാഗം |
| വൈസ് പ്രസിഡന്റ് | സിയ എൽഫിയ | ഇളമണ്ണൂർ |
| സെക്രട്ടറി | ആൽബിൻ വർഗീസ് | വയല |
| വൈസ് സെക്രട്ടറി | റിമി റിജു | മരുതിമൂട് |
| ട്രഷർ | അലൻ സജി തോമസ് | തൊടുവക്കാട് |

2022 ജൂലൈ 9 ശനിയാഴ്ച രാവിലെ 10 മണിക്ക് അടൂർ ഹോളി ഏയ്ഞ്ചൽസ് സ്കൂളിൽ നടന്ന എം. സി. സി. എൽ ജില്ലാ സംഗമത്തിൽ അടൂർ വൈദിക ജില്ലയിലെ 16 ഇടവകകളിൽ നിന്നും എം. സി. സി. എൽ പ്രതിനിധികൽ പങ്കെടുത്തു. സൺഡസ്കൂൾ ജില്ലാ ഡയറക്ടർ ബഹുമാനപ്പെട്ട ജോൺ വിളയിൽ അച്ചൻ സൺഡേസ്കൂൾ പഠിക്കുന്നതിന്റെ ആവശ്യകതയെപ്പറ്റിയും എം. സി. സി. എൽ നെ പറ്റിയും വളരെ വിശദമായി ബോധവൽക്കരണം നടത്തുകയുണ്ടായി. ജില്ലാ വികാരി വെരി. റവ. തോമസ് പൂവണ്ണാൽ അച്ചൻ കുട്ടികൾക്ക് വേണ്ട മാർഗനിർദേശം നൽകി. ബഹുമാനപ്പെട്ട ആനിമേറ്റർ സിസ്റ്റർ സെലിൻ പരിപാടിക്ക് വേണ്ടുന്ന എല്ലാവിധമായ സഹായങ്ങളും നൽകി. വൈദികജില്ലയിലെ പ്രഥമ അധ്യാപകർ, എക്സിക്യൂട്ടീവ് അംഗങ്ങൾ എന്നിവർ പ്രസ്തുത പരിപാടിയിൽ സംബന്ധിച്ചു. തുടർന്ന് എം. സി. സി. എൽ ഭാരവാഹികളെ ഡയറക്ടർ അച്ചന്റെ നേതൃത്വത്തിൽ തെരഞ്ഞെടുത്തു.

# എം സി സി എൽ ഭാരവാഹികൾ

## കിളിമാനൂർ വൈദീകജില്ല

| ഭാരവാഹികൾ | പേര് | ഇടവക |
|---|---|---|
| പ്രസിഡന്റ് | ബിൻസി | തട്ടത്തുമല |
| വൈസ് പ്രസിഡന്റ് | അബിൻ ജോൺ | പിരപ്പൻകോട് |
| സെക്രട്ടറി | അലീന | നിലമേൽ |
| വൈസ് സെക്രട്ടറി | ജോബിൻ | മലമുകൾ |
| ട്രഷർ | അലീന | ദർപ്പക്കാട് |
| ടീച്ചർ ഇൻ ചാർജ് | ആൻഡ്രിയ | കാരേറ്റ് |

## കഴക്കൂട്ടം വൈദീകജില്ല

| ഭാരവാഹികൾ | പേര് | ഇടവക |
|---|---|---|
| പ്രസിഡന്റ് | അതുല്യ സി. എച്ച് | കോലിയക്കോട് |
| വൈസ് പ്രസിഡന്റ് | ഷിന്റോ മാത്യു | മങ്ങാട്ടുകോണം |
| സെക്രട്ടറി | ഹൃദ്യ മറിയം ഷിബു | കാര്യവട്ടം |
| വൈസ് സെക്രട്ടറി | ഹന്ന ഫാത്തിമ | പോത്തൻകോട് |
| ട്രഷർ | സാന്ദ്രാ എസ് കുഞ്ഞു മോൻ | മരിയനഗർ |
| ടീച്ചർ ഇൻ ചാർജ് | ശ്രുതി .കെ. എ.സ് | മരിയനഗർ |

## നെടുമങ്ങാട് വൈദീകജില്ല

| ഭാരവാഹികൾ | പേര് | ഇടവക |
|---|---|---|
| പ്രസിഡന്റ് | അബിയ എസ് | വെള്ളൂർകോണം |
| വൈസ് പ്രസിഡന്റ് | സൗരവ്<br>നിമ | വേറ്റിനാട്<br>വലിയമല |
| സെക്രട്ടറി | ആത്മജ<br>റോയി | മുണ്ടേല<br>കോഴിയോട് |
| വൈസ് സെക്രട്ടറി | ഷൈനി | മേമല |
| ട്രഷർ | അമൃത | കരിപ്പൂർ |

# എം സി സി എൽ ഭാരവാഹികൾ

## അഞ്ചൽ വൈദീകജില്ല

| ഭാരവാഹികൾ | പേര് | ഇടവക |
|---|---|---|
| പ്രസിഡന്റ് | സാൻജോ റെജി ജോൺ | പാണയം |
| വൈസ് പ്രസിഡന്റ് | ഷിബിൻ ഷാജി | മണലിൽ |
| സെക്രട്ടറി | പ്രിൻസ് യോഹന്നാൻ | സാംനഗർ |
| വൈസ് സെക്രട്ടറി | ആർ.അലീന | പഴയേരൂർ |
| ട്രഷർ | മരിയ രാജ് | മടത്തറ |

## പുനലൂർ  വൈദീകജില്ല

| ഭാരവാഹികൾ | പേര് | ഇടവക |
|---|---|---|
| പ്രസിഡന്റ് | റ്റിനോ തോമസ് | വിളക്കുവട്ടം |
| വൈസ് പ്രസിഡന്റ് | ബിനില ആർ | എലിക്കാട്ടൂർ |
| സെക്രട്ടറി | റോജ കെ | ചെറുകടവ് |
| വൈസ് സെക്രട്ടറി | ഡിജിൽ ദിലീപ് | നരിക്കൽ |
| ട്രഷർ | നേഹ മാത്യു | ഇടമൺ |



# മേജർ അതിഭദ്രാസന എക്സിക്യൂട്ടീവ് അംഗങ്ങളുടെയും, ജില്ലാ സെക്രട്ടറിമാരുടെയും സംയുക്ത മീറ്റിംഗ്











# വിശ്വാസ പരിശീലന കാര്യാലയം
# തിരുവനന്തപുരം മേജർ അതിഭദ്രാസനം
## മേജർ അതിഭദ്രാസന എക്സിക്യൂട്ടിവ് അംഗങ്ങൾ 2022-2025

## Elected Members



Adoor
Mr. Johnson Joseph



Anchal
Mr. Sunil K Thomas



Ayoor
Dr. Brilliant Rajan



Kazhakoottam
Mrs. Celine Jose



Kilimannor
Mr. Baiju Raju



Kottarakara
Mr. Jacob John



Nedumangadu
Mr. Renjith



Punalur
Mr. Anil Thomas



Thiruvananthapuram
Mr. Varghese George

## Nominated Members



Dr. James T. Joseph



Mr. Rajumon



Mr. Pradeep George



**MOST REV. DR. ANTONY MAR SILVANOS EPISCOPO**
BOSHOP OF
THE MAJOR ARCHIEPISCOPAL CURIA



**MOST REV. DR. MATHEWS MAR POLYCARPUS EPISCOPO**
AUXILIARY BISHOP OF
THE MAJOR ARCHDIOCESE OF TRIVANDRUM

*Prayerful Greetings*

TO BELOVED BISHOPS
OF THE SYRO MALANKARA CATHOLIC CHURCH

